# പുണ്യ റബീഇൽ തിരുനബിയെ സന്തോഷിപ്പിക്കാൻ ചൊല്ലേണ്ട സ്വലാത്തുകൾ



അല്ലാഹുവിൻ്റെ പ്രേമഭാജനം തിരുത്വാഹ നബി ﷺ തങ്ങളുടെ ജന്മം കൊണ്ടനുഗ്രഹീതമായ റബീഉൽ അവ്വൽ മാസം നമ്മുടെ അരികിലെത്തി.തിരുത്വാഹ തങ്ങളുമായ് ﷺﷺ ബന്ധമുള്ള ഏതൊരു കാര്യത്തേയും പ്രണയത്തോടെയല്ലാതെ നോക്കി കാണുവാൻ അനുരാഗികൾക്കാവില്ല. അത് കൊണ്ട് തന്നെ റബീഉൽ അവ്വൽ തിരുനബിയോടുള്ള ﷺﷺ പ്രണയത്തിൻ ആഘോഷമാണ്.

തിരുനബിയെ ﷺ സന്തോഷിപ്പിക്കുക എന്നത് അനുരാഗികൾക്ക് നിർബന്ധമാണ്. ശൈഖ് മുഹമ്മദുൽ യാഖൂബി തങ്ങൾ പറയാറുണ്ട് " ഓരോ ദിനത്തിൻ റേയും ആരംഭത്തിൽ ചിന്തിക്കുക ,ഇന്നെനിക്ക് തിരുനബിയെ ﷺ എങ്ങനെ സന്തോഷിപ്പിക്കാനാകുമെന്ന്!". ഈ റബീഇൽ നാം ഓരോരുത്തരും തിരുനബിയെ ﷺ സന്തോഷിപ്പിക്കുന്ന കാര്യങ്ങൾ വർധിപ്പിക്കണം. ധാരാളമായ്

സ്വലാത്ത് ചൊല്ലണം ,മൗലിദ് പാരായണം ചെയ്യണം, ഖസീദകൾ പാടണം സർവ്വോപരി തിരുനബിയുടെ ﷺ ചര്യകൾ ജീവിതത്തിൽ പകർത്തുകയും വേണം

മൗലിദാഘോഷത്തിന്റെ ആവശ്യകതയെ കുറിച്ച് മഹത്തുക്കൾ നിരന്തരം നമ്മെ ഓർമപ്പിച്ചിട്ടുണ്ട്. ശൈഖ് ഇബ്റാഹീം നിയാസെ തിജാനി (റ) പറയുകയുണ്ടായ്

"മുത്ത് നബിയുടെ ﷺ
കാര്യത്തിൽ അല്ലാഹുവിനെ
ഭയപ്പെടാൻ ഞാൻ നിങ്ങളെ
ഓർമിപ്പിക്കുന്നു

കാരണം, തിരുനബിയുടെ ﷺ
മൗലിദ്
നമ്മോടരികിലെത്തിയിരിക്കുന്നു

ഒരു കാര്യത്തിലും, അവിടുത്തെ
മൗലിദിനെ ആദരിക്കുന്ന
കാര്യത്തിൽ പോലും
അവിടുത്തോടുള്ള കടമകളെ
വേണ്ട വിധം നാം
നിറവേറ്റിയിട്ടില്ലെന്ന് ഞാൻ
സാക്ഷ്യം വഹിക്കുന്നു

വലിയ പ്രയാസത്തിന്റെയും തിന്മകളുടേയും കാലത്താണ് നമുള്ളത്

അല്ലാഹുവിലേക്ക് മുത്ത് നബിയല്ലാതെ ﷺ മറ്റൊരു കവാടവുമില്ല, മറ്റൊരു അഭയസ്ഥാനവുമില്ല

അത് കൊണ്ട്, എന്റെ പ്രിയപ്പെട്ടവരേ

എന്നെ അനുസരിക്കുന്നവരേ

മുൻ കാലങ്ങളേക്കാൾ പ്രൗഢമായ് ഈ മൗലിദാഘോശിക്കുക ഓരോരുത്തരും അവരുടെ കഴിവനുസരിച്ച് ഈ മൗലിദിൽ ചെലവഴിക്കുകയും ചെയ്യട്ടെ "

ശൈഖ് ഇബ്രാഹീം നിയാസെ തങ്ങളുപ്പ തന്നെ പറയുകയുണ്ടായ് " ദാരിദ്ര്യമോ (നല്ല ) വസ്ത്രങ്ങളുടെ അഭാവമോ മൗലിദാഘോഷങ്ങളിൽ പങ്കടുക്കുന്നതിനെ തൊട്ട് നിങ്ങളെ തടയാതിരിക്കട്ടെ. ഒരു പക്ഷേ

നമ്മൾ അല്ലാഹുവിന്റെ വാതിലിനരികിൽ ( തിരുനബി) ﷺ നിന്നാൽ അല്ലാഹു നമ്മുടെ ദാരിദ്ര്യത്തെ നീക്കികളയും."

അത് കൊണ്ട് പ്രിയപ്പെട്ടവരേ മുൻകാലങ്ങളേക്കാൾ പ്രൗഢമായും ഗംഭീരമായും മൗലിദാഘോഷിക്കുക!, തിരുനബിയുടെ ﷺ മദ്ഹുകൾ പാടുക ,സ്വലാത്തുകൾ അധികരിപ്പിക്കുക; ഇൻ ഷാ

അല്ലാഹ്, തിരുനബിയുമായുള്ള  നമ്മുടെ അടുപ്പം വർധിപ്പിക്കാനും അവിടുത്തെ സന്തോഷിപ്പിക്കുവാനുമുള്ള ചില സ്വലാത്തുകളും കാര്യങ്ങളുമാണ് ഈ ചെറിയ ഗ്രന്ഥത്തിൽ .അല്ലാഹു സ്വീകരിക്കട്ടെ

**മൗലിദാഘോഷിക്കുന്നവർക്ക് ലഭിക്കുന്ന ഏറ്റവും വലിയ അനുഗ്രഹം**

തിരുനബിയുടെ ﷺ മൗലിദ് ശരീഫിൽ സന്തോഷിക്കുകയും മൗലിദാഘോഷിക്കുകയും ചെയ്യുന്നവർക്കുള്ള ഏറ്റവും വലിയ പ്രതിഫലമെന്താണെന്ന് അറിയുമോ?

ശൈഖ് അബു മുസൽ സർഹുനി (റ) പറയുന്നു "തിരു നബിയെ ﷺ ഞാൻ സ്വപ്നത്തിൽ കാണുകയുണ്ടായി, അവിടുത്തെ

മൗലിദ് ദിനത്തിൽ ആഘോഷങ്ങൾ നടത്തുന്നതിനെ പറ്റി തിരു നബിയോട് ﷺ ഞാൻ പറഞ്ഞു അപ്പോൾ അവിടുന്ന് ﷺ മൊഴിഞ്ഞു

" ആരെങ്കിലും നമ്മിൽ സന്തോഷിച്ചാൽ അവരിൽ നമ്മളും സന്തോഷിക്കുന്നു"

നമ്മൾ തിരുനബിയുടെ ﷺ മൗലിദാഘോഷിക്കുമ്പോൾ, തിരുനബിയുടെ ﷺ മൗലിദിൽ

സന്തോഷിക്കുമ്പോൾ നമുക്ക് ലഭിക്കുന്ന ഏറ്റവും വലിയ സമ്മാനം തിരുനബിയും ﷺ നമ്മിൽ സന്തോഷിക്കും എന്നതാണ്

# സ്വലാത്തുൽ ഫാതിഹ്

اَللّٰهُمَّ صَلِّ عَلَى سَيِّدِنَا مُحَمَّدٍ الْفَاتِحِ لِمَا أُغْلِقَ وَالْخَاتِمِ لِمَا سَبَقَ نَاصِرِ الْحَقِّ بِالْحَقِّ وَالْهَادِي إِلَى صِرَاطِكَ الْمُسْتَقِيمِ وَعَلَى آلِهِ حَقَّ قَدْرِهِ وَمِقْدَارِهِ الْعَظِيمِ

തിരുത്വാഹ നബി ﷺ തങ്ങളെ സന്തോഷിപ്പിക്കുവാൻ

ആഗ്രഹിക്കുന്നവർ തിരുനബി ﷺ തങ്ങൾക്ക് ധാരാളമായ് സ്വലാത്തുൽ ഫാതിഹ് ചൊല്ലി സമ്മാനിച്ച് കൊള്ളട്ടെ. റബീഉൽ അവ്വലിൽ പ്രത്യേകിച്ചും ധാരാളമായ് സ്വലാത്തുൽ ഫാതിഹ് ഓതുക.റബീഉൽ അവ്വൽ മാസത്തിൽ 10000 സ്വലാത്തുൽ ഫാതിഹെങ്കിലും ഓതുവാൻ മഹത്തുക്കൾ പറഞ്ഞതായ് കാണാം.

സ്വലാത്തുൽ ഫാതിഹിനോളം പോരിശകൾ പറയപ്പെട്ട മറ്റൊരു സ്വലാത്ത് ഇല്ല തന്നെ.” സ്വലാത്തുൽ ഫാതിഹിനേക്കാൾ ഉന്നതമായയൊരു സ്വലാത്ത് കൊണ്ട് ഒരാളും എന്റെ മേൽ സ്വലാത്ത് ചൊല്ലിയിട്ടില്ല” എന്ന് തിരുനബി ﷺ അഹ്മദ് തിജാനി തങ്ങളോട് പറഞ്ഞത് ജവാഹിറുൽ മആനിയിൽ കാണാം. സർവ്വസ്വലാത്തുകളുടേയും സിർറുകളും പ്രതിഫലങ്ങളും അടങ്ങിയ സ്വലാത്താണ് സ്വലാത്തുൽ ഫാതിഹ്..

ഒരു തവണ ചൊല്ലിയാൽ തന്നെ
നരക മോചനം, ഒരൊറ്റ തവണ
ചൊല്ലിയാൽ തന്നെ സർവ്വ
പാപങ്ങളും പൊറുക്കപ്പെടുക
ഇവയൊക്കെ സ്വലാത്തുൽ
ഫാതിഹിന്റെ മഹത്വങ്ങളാണ്.
സ്വലാത്തുൽ ഫാതിഹിന്റെ
അറ്റമില്ലാത്ത മഹത്വങ്ങൾ
അറിയുന്നവർക്ക്
മനസ്സിലാക്കാനാകും, റബീഉൽ
അവ്വലിൽ സ്വലാത്തുൽ ഫാതിഹ്
ചൊല്ലി തിരുനബിക്ക് ﷺﷺﷺ
സമ്മാനിക്കുന്നതിന്റെ മഹത്വം

## തിരുനബിയോട് ﷺ പ്രണയമുണ്ടാവാൻ

അല്ലാഹുവിനോടും തിരുനബിയോടുമുള്ള ﷺ പ്രേമത്താൽ നിറഞ്ഞൊരു സാഗരമാകണം ഹൃദയമെന്ന് കൊതിക്കാത്തവർ ആരുണ്ട് ?

തിരുനബിയുടേയും ﷺ അല്ലാഹുവിന്റേയും പ്രണയവും നോട്ടവും നാം എപ്പോഴും കൊതിക്കുകയും ചെയ്യുന്നു..

മഹത്തായൊരു
വിർദുണ്ട്;സ്വലാത്തുൽ
ഫാതിഹിന്റെ .
ഹൃദയം നിറയെ തിരുനബിയോടും
ﷺ അല്ലാഹുവിനോടുമുള്ള
പ്രണയത്താൽ നിറയാൻ,
അല്ലാഹുവിന്റേയും
തിരുനബിയുടേയും ﷺ സ്നേഹം
ലഭിക്കാൻ, ഏറ്റവും ഉന്നതങ്ങളായ
അവസ്ഥകളിൽ എത്താൻ
ആഗ്രഹിക്കുന്നവർ ഇത് ദിനേന
പതിവാക്കുക.

# വിർദ്

------------------------------------------------------------

## സ്വലാത്തുൽ ഫാതിഹ് 12 തവണ ഓതുക

اَللّٰهُمَّ صَلِّ عَلَى سَيِّدنَا مُحَمَّدٍ  الفَاتِحِ لِمَا أُغلِقَ وَالْخَاتِمِ لِمَا سَبَقَ  نَاصِرِ الحَقِّ بِالْحَقِّ  وَالْهَادِي إِلَى صِرَاطِكَ الْمُستَقِيمِ وَعَلَى آلِهِ حَقَّ قَدْرِهِ وَمِقْدَارِهِ الْعَظِيمِ

ശേഷം താഴെ കൊടുത്ത ദുആ 12 തവണ ചൊല്ലുക

اَللّٰهُمَّ إِنِّي أَسْأَلُكَ وَ أَتَوَجَّهُ إِلَيْكَ بِحَبِيبِكَ وَ رَسُولِكَ وَ رَفِيعِ الْقَدْرِ عِنْدَكَ سَيِّدِنَا مُحَمَّدٍ صَلَّى اللّٰهُ عَلَيْهِ وَسَلَّمَ ارْزُقْنِي مَحَبَّةً خَاصَّةً خَالِصَةً فِيكَ وَ فِي حَبِيبِكَ سَيِّدِنَا مُحَمَّدٍ صَلَّى اللّٰهُ عَلَيْهِ وَسَلَّمَ وَاجْعَلْنِي فِي الدُّنْيَا وَالْآخِرَةِ مِنْ أَهْلِ وِلَايَتِكَ الْخَاصَّةِ الْكَامِلَةِ الصِّرْفَةِ الَّتِي لَا شَائِبَةً فِيهَا لِغَيْرِكَ إِنَّكَ عَلَى كُلِّ شَيْءٍ قَدِيرٌ

**ജീവിതത്തിൽ ഒരിക്കലെങ്കിലും നാം നിർബന്ധമായും ചൊല്ലേണ്ട ഒരു കാര്യം**

സൃഷ്ടികളോടുള്ള കടമകൾ പൂർത്തീകരിക്കുന്നതിൽ നമുക്ക് അറിയാതെ വീഴ്ചകൾ വന്നുപോയാൽ എന്ത് ചെയ്യണം എന്ന് സയ്യിദീ മുഹമ്മദ് ഇബ്നു അറബി ദംറാവി (റ)നോട് ചോദിക്കപ്പെട്ടു. അപ്പോൾ അദ്ദേഹം ഈ വിഷയത്തെ കുറിച്ച് ചോദിച്ച് കൊണ്ട് സയ്യിദുനാ ശൈഖ് തിജാനി (റ) തങ്ങൾക്ക്

കത്തെഴുതി. അപ്പോൾ സയ്യിദുനാ ശൈഖ് ഇങ്ങനെ മറുപടി നൽകി " നിങ്ങൾ സ്വലാത്തുൽ ഫാതിഹ് ചൊല്ലി കൊണ്ട് ഇങ്ങനെ പറയുക

ثَوَابُ هَذِهِ الصَّلَاةِ أُهْدِيهِ لِكُلِّ مَنْ لَهُ عَلَيَّ تِبَاعَةٌ أَوْ مَظْلَمَةٌ أَوْ حَقٌّ أَوْ دَيْنٌ يُطَالِبُنِي بِهِ يَوْمَ الْقِيَامَةِ بَيْنَ يَدَيْكَ مِنْ خُرُوجِي مِنْ بَطْنِ أُمِّي إِلَى مُسْتَقَرِّي فِي التُّرَابِ اَللَّهُمَّ تَقَبَّلْ مِنِّي وَ بَلِّغِ الثَّوَابَ إِلَيْهِمْ يَقْتَسِمُونَ ذَلِكَ عَلَى قَدْرِ أَنْصِبَائِهِمْ وَ

حِصَصِهِمْ فِي التَّبِعَاتِ وَ الظَّلَامَاتِ وَ الدُّيُونِ وَ الْحُقُوقِ

“ എന്റെ ഉമ്മ എനിക്ക് ജന്മം നല്കിലയത് മുതൽ എന്നെ കബറിൽ വെക്കുന്നത് വരെ എനിക്ക് കടമകളുള്ള എന്നിൽ നിന്നും അനീതി സഹിച്ച എനിക്ക് മുകളിൽ അവകാശമുള്ള എനിക്ക് കടപ്പാടുള്ള, അല്ലാഹുവേ ഖിയാമത്ത് നാളിൽ നിന്റെ മുമ്പിൽ എന്റെ കടപ്പാടിനെ ചൊല്ലി അവകാശം പറയുന്ന

എല്ലാവർക്കും ഒരു നഷ്ടപരിഹാരമായി ഞാൻ ഈ സ്വലത്തിന്റെ പ്രതിഫലം നൽകുന്നു. അല്ലാഹുവേ, എന്നിൽ നിന്നും നീ ഇത് സ്വീകരിക്കുക, എനിക്ക് കടമയുള്ള ഞാൻ അനീതി ചെയ്ത എനിക്ക് കടമുള്ള എന്റെ മുകളിൽ അവകാശമുള്ള എല്ലാവർക്കും ഇതിന്റെ പ്രതിഫലം വീതിച്ച് നൽകണേ".

ഈയൊരു അമൽ ചെയ്യുന്നത് കൊണ്ട് വലിയ

നേട്ടങ്ങളായിരിക്കും ആഖിറത്തിൽ നമുക്ക് ലഭിക്കുക.

# സ്വലാത്തുൽ അളീമിയ്യ

اَللَّهُمَّ إِنِّي أَسْأَلُكَ بِنُورِ وَجْهِ اللَّهِ الْعَظِيمِ الَّذِي مَلَأَ

أَرْكَانَ عَرْشِ اللَّهِ الْعَظِيمِ وَقَامَتْ بِهِ عَوَالِمُ اللَّهِ

الْعَظِيمِ أَنْ تُصَلِّيَ عَلَى مَوْلاَنَا مُحَمَّدٍ ذِي الْقَدْرِ

الْعَظِيمِ وَعَلَى آلِ نَبِيِّ اللَّهِ الْعَظِيمِ بِقَدْرِ عَظَمَةِ ذَاتِ

اللَّهِ الْعَظِيمِ فِي كُلِّ لَمْحَةٍ وَنَفَسٍ عَدَدَ مَا فِي عِلْمِ

اللَّهِ الْعَظِيمِ صَلاَةً دَائِمَةً بِدَوَامِ اللَّهِ الْعَظِيمِ تَعْظِيماً

لِحَقِّكَ يَا مَوْلاَنَا يَا مُحَمَّدُ يَا ذَا الْخُلُقِ الْعَظِيمِ وَسَلِّمْ

عَلَيْهِ وَعَلَى آلِهِ مِثْلَ ذَلِكَ وَاجْمَعْ بَيْنِي وَبَيْنَهُ كَمَا

جَمَعْتَ بَيْنَ الرُّوحِ وَالنَّفْسِ ظَاهِراً وَبَاطِناً يَقَظَةً وَمَنَاماً وَاجْعَلْهُ يَا رَبِّ رُوحاً لِذَاتِي مِنْ جَمِيعِ الْوُجُوهِ فِي الدُّنْيَا قَبْلَ الْآخِرَةِ يَا عَظِيمُ.

റബീഉൽ അവ്വൽ മാസത്തിൽ നാം ധാരാളമായ് ചൊല്ലേണ്ട മറ്റൊരു സ്വലാത്താണ് ,സ്വലാത്തുൽ അളീമിയ്യ

എത്ര എത്ര മഹത്വങ്ങളാണ് സ്വലാത്തുൽ അളീമിയ്യക്ക് ഉള്ളത്.വിവരണാധീതം,

വർണ്ണനകൾക്കുമപ്പുറം!
സ്വലാത്തുൽ അളീമിയ്യയുടെ
മഹത്വങ്ങൾ നമുക്ക് നോക്കാം

1.അതിമഹത്തായ
സ്വലാത്തുകളിലൊന്നാണ്
സ്വലാത്തുൽ അളീമിയ്യ.

2. തിരു നബി ﷺ നേരിട്ട് ശൈഖ്
അഹ്'മദ് ഇബ്നു ഇദ്രീസ്
തങ്ങൾക്ക് സമ്മാനിച്ച
സ്വലാത്താണിത്

(അല്ലാഹു വിന്റെ
ഔലിയാക്കൻമാരിൽ പലരും

തിരുനബിയെ ﷺ ഉണർവ്വിൽ തന്നെ കാണാറുണ്ട്. അത്തരമൊരു സന്ദർഭത്തിലാണ് മുത്ത് നബി ﷺ സ്വലാത്തുൽ അളീമിയ്യ ശൈഖ് അഹ്'മദ് ഇബ്നു ഇദ്രീസ് തങ്ങൾക്ക് പഠിപ്പിച്ച് കൊടുത്തത്)

3. ഇദ്'രീസിയ്യ ത്വരീഖത്തിലെ പ്രധാന ദിക്ർ

4. സ്വലാത്തുൽ അളീമിയ്യ ചൊല്ലുന്നതിന്റെ മഹത്വങ്ങളെ കുറിച്ച് തിരുനബിയോട് ﷺ ചോദിക്കപ്പെട്ടു. ഒരു തവണ

സ്വലാത്തുൽ അളീമിയ്യ ചൊല്ലുന്നത് ആയിരമായിരം ആയിരമായിരം ....(തിരുനബി ﷺ ആയിരം എന്ന വാക്ക് ഇരുപത് പ്രാവിശ്യം  ആവർത്തിച്ചു) തവണ ദലാഇലുൽ ഖൈറാത്ത് ഖതം തീർക്കുന്നതിന് തുല്യമാണെന്ന് അല്ലാഹുവിന്റെ പ്രേമഭാജനം  ﷺ മറുപടി നൽകി

5. സ്വലാത്തുൽ അസീമിയ്യ ഒരൊറ്റ തവണ ചൊല്ലിയാൽ പോലും ഒരിക്കലും അവസാനിക്കാത്ത രൂപത്തിൽ നന്മകൾ ലഭിച്ച് കൊണ്ടിരിക്കും

6.തിരുനബിയോട് ﷺ പ്രേമമുണ്ടാകുവാൻ കാരണമാകുന്ന സ്വലാത്ത്

7. തിരുത്വാഹതങ്ങളെ ﷺ സ്വപ്നത്തിലും ഉണർവ്വിലും കാണാൻ കാരണമാകുന്ന സ്വലാത്ത്

8.ഫജ്റിന് മുമ്പ് 70 തവണ ചൊല്ലുകയാണെങ്കിൽ തിരുനബിയെ ﷺ സ്വപ്നത്തിൽ കാണാനാകുമെന്ന് മഹത്തുക്കൾ പറഞ്ഞിട്ടുണ്ട്

# 9. ധാരാളമായ് സ്വലാത്തുൽ അസീമിയ്യ ഓതുകയും ഉറങ്ങും മുമ്പ്

اَللّٰهُمَّ إِنِّيّ أَسْأَلُكَ بِنُورِ الْأَنْوَارِ الَّذِي هُوَ عَيْنُكَ لَا غَيْرُكَ أَنْ تُرِيَنِي وَجْهَ نَبِيِّكَ مُحَمَّدٍ صَلَّى اللَّهُ عَلَيْهِ وَسَلَّمَ كَمَا هُوَ عِنْدَكَ

**ഈ ദുആ 100 തവണ ഓതുകയും ചെയ്താൽ അവർക്ക് തിരുനബിയെ ﷺ സ്വപ്നത്തിൽ**

കാണാനുള്ള ഭാഗ്യം ലഭിക്കുന്നതാണ്

10. ഏതൊരു ഹാജത്തുകളും വീടപ്പെടാൻ മഹത്തായ സ്വലാത്തുൽ അളീമിയ്യ 92 തവണ ഓതി ദുആ ചെയ്താൽ മതി

11. 12 തവണ സ്വലാത്തുൽ അളീമിയ ഓതി മരണപ്പെട്ടവർക്ക് സമ്മാനിച്ചാൽ ആ മരിച്ച വ്യക്തിയെ അല്ലാഹു സ്വർഗ്ഗത്തിൽ സിദ്ധീഖീങ്ങൾക്കൊപ്പം ചേർക്കുന്നതാണ്

12. ഉറങ്ങും മുൻപ് 3 തവണ സ്വലാത്തുൽ അളീമിയ്യ ഓതിയാൽ തിരുനബിയെ ﷺ സ്വപ്നത്തിൽ കാണാൻ സാധിക്കുമെന്ന് ശൈഖ് മുഹമ്മദുൽ ഹദ്ദാർ തങ്ങൾ പറയുകയുണ്ടായ്

13. ഒരു തവണ സ്വലാത്തുൽ അളീമിയ്യ ഓതുന്നത് ദലാഇലുൽ ഖൈറാത്ത് 3333 തവണ ഖത്തം തീർക്കുന്നതിന് തുല്യമാണ്

14. ശൈഖ് അഹ്മദ് ഇബ്നു ഇദ്രീസ് തങ്ങളുടെ ഒരു മുരീദ് മക്കയിൽ വെച്ച് മരണപ്പെട്ടു.ആ മയ്യിത്ത്

മറവ് ചെയ്യുന്ന നേരത്ത്  അവിടെ സന്നിഹിതരായിരുന്ന ആരിഫീങ്ങളിൽ പെട്ട ഒരു മഹാത്മാവിന് ഇങ്ങനെയൊരു ദർശനമുണ്ടായ്

സയ്യിദുനാ അസ്റാഈൽ അലൈഹി സലാം സ്വർഗ്ഗത്തിൽ നിന്നുള്ള വിരിപ്പുകളും വിളക്കുകളുമായ് ഖബറിനരികിലെത്തുന്നു.കണ്ണെത്ത ◌ാ ദൂരത്തോളം ആ ഖബർ വിശാലമാകുന്നു

സയ്യിദുനാ അസ്റാഈൽ അലൈഹി സലാം കൊണ്ട് വന്ന വിരിപ്പുകളിൽ ആ മയ്യിത്തിനെ കിടത്തുന്നു. വിളക്കുകൾ കത്തിച്ച് വെക്കുകയും ചെയ്യുന്നു.

ഈ ദർശനം കണ്ട ആ മഹാത്മാവ് ഇങ്ങനെ ആത്മ ഗഥം ചൈതു " ഇത് പോലെ ഒരു ആദരം എനിക്കും ലഭിച്ചെങ്കിൽ!"

ആ സമയത്ത് സയ്യിദുനാ അസ്റാഈൽ അലൈഹി സലാം അദ്ദേഹത്തെ നോക്കി ഇങ്ങനെ പറഞ്ഞു

" സ്വലാത്തുൽ അളീമിയ്യയുടെ ബറകത്താൽ നിങ്ങളോരോർത്തർക്കും ഇത്തരമൊരു ആദരവ് ലഭിക്കും"

15.ദിനേന ചുരുങ്ങിയത് 5 തവണയെങ്കിലും സ്വലാത്തുൽ അളീമിയ്യ ചൊല്ലുവാൻ മഹത്തുക്കൾ നിർദേശിച്ചതായ് കാണാം ( ഓരോ നിസ്കാര ശേഷം ഒരു തവണ )

16. ഹബീബ് അഹ്മദ് ബിൻ ഹസൻ എന്ന മഹാൻ പറയുന്നു " സ്വലാത്തുൽ അളീമിയ്യ ചൊല്ലാനുള്ള ഇജാസത്ത് ഞാനൊരാൾക്ക് നൽകുകയുണ്ടായ് .ആ വ്യക്തിയുടെ മരണശേഷം ഞാനദ്ദേഹത്തെ സ്വപ്നത്തിൽ കണ്ടു .അദ്ദേഹം എന്നോട് പറഞ്ഞു "എന്റെ മയ്യിത്ത് ഖബറിൽ വെച്ച നേരം ഒരു ഭീകര സ്വത്വം ഖബറിലേക്ക് വന്നു. ആ സമയത്ത് സ്വലാത്തുൽ അളീമിയ്യ വരികയും എന്നെ ആ ഭീകരജീവി

യിൽ നിന്ന് രക്ഷപ്പെടുത്തുകയും ചൈതു.

17. ഹബീബ് അബൂബക്ർ ബിൻ അബ്ദുല്ലാഹ് എന്നവർ സ്വലാത്തുൽ അളീമിയ്യ, ശൈഖ് അഹ്'മദ് ഇബ്നു ഇദ്'രീസ് തങ്ങളിൽ നിന്നും നേരിട്ട് സ്വീകരിച്ചവരാണ്.ഹബീബ് അബൂബക്ർ സ്വലാത്തുൽ അളീമിയ്യ ഒരു കടലാസിൽ എഴുതുകയും ,വസ്ത്രങ്ങൾ സൂക്ഷിക്കുന്ന തന്റെ ബാഗിൽ

വെക്കുകയും ചൈതു. അങ്ങനെ ബഹുമാനപ്പെട്ടവർ ആ ബാഗുമായ് ഒരു കപ്പലിൽ യാത്ര ചെയ്യുന്ന സമയത്ത് ആ കപ്പലിലുണ്ടായിരുന്ന അല്ലാഹുവിന്റെ ആരിഫീങ്ങളിൽ പെട്ട ഒരു മഹാൻ ശൈഖ് ഹബീബ് അബൂബക്കർ തങ്ങളുടെ ബാഗിൽ നിന്നും ഒരു പ്രകാശം പുറപ്പെടുന്നതായ് കണ്ടു.താൻ കണ്ട കാര്യം ഈ ആരിഫായ മഹാൻ ശൈഖ് ഹബീബ് അബൂബക്ർ തങ്ങളോട് പറഞ്ഞപ്പോൾ, "തന്റെ ബാഗിൽ

തന്റെ വസ്ത്രങ്ങളും സ്വലാത്തുൽ അളീമിയ്യ എഴുതിയ കടലാസും മാത്രമാണുള്ളത് എന്ന് ഹബീബ് അബൂബക്ർ മറുപടി പറഞ്ഞു. സ്വലാത്തുൽ അളീമിയ്യ എഴുതിയ കടലാസ് കണ്ടപ്പോൾ അതിൽ നിന്നാണ് ആ പ്രകാശം പുറപ്പെടുന്നതെന്ന് ആ ആരിഫിന് മനസ്സിലായി

# സ്വലാത്തുൽ ഉൻമൂദുജിയ

اَللَّهُمَّ صَلِّ عَلَى سَيِّدِنَا وَمَوْلاَنَا أَحْمَدِ الَّذِي جَعَلْتَ اسْمَهُ مُتَّحِداً بِاسْمِكَ وَنَعْتِكَ. وَصُورَةَ هَيْكَلِهِ الْجِسْمَانِيِّ عَلَى صُورَةِ أُنْمُوذُجِ حَقِيقَةِ خَلَقَ اللَّهُ سَيِّدَنَا آدَمَ عَلَى صُورَتِهِ. وَفَجَّرْتَ عُنْصُرَ مَوْضُوعِ مَادَّةِ مَحْمُولِهِ مِنْ أَنِيَةِ أَنَا اللَّهُ. بَلْ حَتَّى إِذَا جَاءَهُ لَمْ يَجِدْهُ شَيْئاً وَوَجَدَ اللَّهَ عِنْدَهُ. وَآلِهِ وَصَحْبِهِ وَسَلِّمْ

റബീഉൽ അവ്വൽ മാസത്തിൽ നാം ധാരാളമായ് ചൊല്ലേണ്ട സ്വലാത്തുകളിലൊന്നാണ് സ്വലാത്തുൽ ഉൻമൂദ്രുജിയ. വലിയ പ്രതിഫലങ്ങളാണ് സ്വലാത്തുൽ ഉൻമൂദ്രുജിയ ചൊല്ലുന്നവർക്ക് ലഭിക്കുക. സ്വലാത്തുൽ ഉൻമൂദ്രുജിയയുടെ മഹത്വങ്ങൾ താഴെ നൽകുന്നു . അവ വായിച്ചാൽ നമുക്ക് മനസ്സിലാകും റബീഉൽ അവ്വൽ മാസത്തിൽ ധാരാളമായ് സ്വലാത്തുൽ ഉൻമൂദ്രുജിയ ചൊല്ലേണ്ടതിന്റെ പ്രാധാന്യം

1.ശൈഖ് മുഹമ്മദ് ഇബ്നു അബ്ദുൽ കബീർ കത്താനി(റ) തങ്ങളുടെ സ്വലാത്താണിത്

2. ധാരാളം മഹത്വങ്ങളും സിർറുകളും ഉൾകൊള്ളുന്നുണ്ട് ഈ സ്വലാത്ത്

3. ഒരു തവണ ചൊല്ലിയാൽ 800 തവണ ദലാഇലുൽ ഖൈറാത്ത് ഖത്തം തീർത്ത പ്രതിഫലം ലഭിക്കുന്നു

4. ഒരു തവണ ചൊല്ലിയാൽ 540000000000 തവണ സാധാരണ

സ്വലാത്തുകൾ ചൊല്ലിയ പ്രതിഫലം ലഭിക്കാൻ കാരണമാകുന്ന സ്വലാത്ത്

5. ജീവിതത്തിൽ മൂന്ന് തവണയെങ്കിലും ഈ സ്വലാത്ത് ചൊല്ലിയാൽ അവർക്ക് നരകമോചനമുണ്ട്

6. ഈ സ്വലാത്ത് ചൊല്ലുന്ന സമയത്തെല്ലാം തിരുനബി ﷺ അവരോടപ്പം സന്നിഹിതരാകുന്നതാണ്

7. ഈ സ്വലാത്ത് ചൊല്ലുന്ന സമയത്തെല്ലാം അവർ മുത്ത്

നബിയുടെ ﷺ പ്രത്യേക നോട്ടത്തിന്റെ കീഴിലായിരിക്കും

8. ഈ സ്വലാത്ത് ചൊല്ലുന്നവർക്ക് തിരുനബിയുടെ ﷺ അരികിൽ പ്രത്യേകമൊരു സ്ഥാനം ലഭിക്കുമെന്നും, ആ സ്ഥാനം മറ്റൊരു കാരണം കൊണ്ടും ലഭിക്കില്ല എന്നും ശൈഖ് കത്താനി(റ) പറഞ്ഞതായ് കാണാം

9. ഈ സ്വലാത്തിന്റെ അഹ്ലുകാരുടെ മരണസമയത്ത് തിരുനബി ﷺ അവിടെ

സന്നിഹിതരാകുമെന്നും ആ വ്യക്തിക്ക് വിശിഷ്ടമായ സ്വർഗീയ പാനീയങ്ങൾ തിരുനബി കുടിപ്പിക്കുകയും ചെയ്യും

10. ഇസ്മുൽ അഅളം അടങ്ങിയ സ്വലാത്താണിത്

11. മഹത്തായ സ്വലാത്തുൽ ഉൻമൂദുജിയ ഓതി ഒരാൾ അല്ലാഹുവിലേക്ക് മുന്നിട്ടാൽ ഏതൊരു ആഗ്രഹവും നിറവേറപ്പെടും

12. സ്വലാത്തുൽ ഉൻമൂദുജിയ ഒരു തവണ ചൊല്ലിയാൽ 900000

സ്വലാത്തുൽ  ഫാതിഹ് ഓതിയ പ്രതിഫലമാണ് ലഭിക്കുക

13. ഒരു ദിനം 24 തവണ സ്വലാത്തുൽ ഉൻമൂദുജിയ ചൊല്ലിയാൽ ആ ദിനം മുഴുവൻ സ്വലാത്ത്, ദിക്റുകൾ ചൊല്ലിയ ഇബാദത്തുകൾ ചൈത പ്രതിഫലം ലഭിക്കും

14. ഇബ്രാഹീം ദസൂഖി (റ), ലൗഹുൽ മഹ്ഫൂളിൽ സ്വലാത്തുൽ ഉൻമൂദുജിയ കാണുകയുണ്ടായി. മഹത്തായ ഈ സ്വലാത്തിന്റെ പ്രതിഫലങ്ങളും മഹനീയതയും

മനസ്സിലാക്കിയ ബഹുമാനപ്പെട്ടവർ ,ഈ സ്വലാത്തിനെ തന്റെ മുരീദൻമാർക്ക് പഠിപ്പിച്ച് കൊടുക്കുവാൻ തുനിഞ്ഞു. പക്ഷെ അത് തടഞ്ഞ് കൊണ്ട് അല്ലാഹു വിന്റെ ഭാഗത്ത് നിന്ന് ഇബ്രാഹീം ദസൂഖി തങ്ങളോട് പറയപ്പെട്ടു “ ഇത് നിങ്ങൾക്ക് ഉദ്ദേശിക്കപ്പെട്ട സ്വലാത്ത് അല്ല. ശൈഖ് മുഹമ്മദ് ഇബ്നു അബ്ദുൽ കബീർ അൽ കത്താനി തങ്ങൾക്ക് ഉദ്ദേശിക്കപ്പെട്ടതാണ് “

15. മുൻ കഴിഞ്ഞതും വരാനിരിക്കുന്നതുമായ മുഴുവൻ

സ്വലാത്തുകളും ഉൾകൊള്ളുന്ന സ്വലാത്ത്

16. ഈ പ്രപഞ്ചത്തിലെ സർവ്വരും, സർവ്വ

വസ്തുക്കളും സ്വലാത്തുൽ ഉൻമൂദ്രുജിയ അല്ലാതെ മറ്റു സ്വലാത്തുകൾ കൊണ്ട് തിരുനബിയുടെ ﷺ പേരിൽ സ്വലാത്ത് ചൊല്ലുന്നു എന്നു കരുതുക. അവർക്ക് എല്ലാവർക്കും കൂടി ലഭിക്കുന്ന പ്രതിഫലങ്ങളേക്കാൾ വലുതായിരുക്കും ഒരു തവണ

**മരണസമയത്ത് തിരുനബി ﷺ അരികിലുണ്ടാവാൻ**

വളരെയധികം പ്രാധാന്യമുള്ള ഒരു വിർദുണ്ട് .മുത്ത് നബിയുടെ ﷺ അനുരാഗികൾ കൊതിക്കുന്നതെല്ലാം ഈ വിർദിലുണ്ട്.

ഈ സ്വലാത്തുകൾ ഓരോന്നും, ഒരാൾ 116 തവണ

പതിവാക്കിയാൽ തിരുനബിയുടെ സാന്നിധ്യത്തിലല്ലാതെ അവന്റെ റൂഹിനെ പിടിക്കപ്പെടില്ല എന്ന് ബഹുമാനപ്പെട്ട അബ്ദുല്ലാഹിൽ ഐദറൂസ് തങ്ങൾ പറഞ്ഞിരിക്കുന്നു

സ്വലാത്തുകൾ ഇവയാണ്

اَلصَّلَاةُ وَالسَّلَامُ عَلَيْكَ يَا سَيِّدِي يَا رَسُولَ اللّٰهِ

خُذْ بِيَدِي قَلَّتْ حِيلَتِي اَدْرِكْنِي

اَلسَّلَامُ عَلَيْكَ أَيُّهَا النَّبِيُّ وَ رَحْمَتُ اللَّهِ وَ بَرَكَاتُهُ

أَنَا فِي جَاهِ رَسُولِ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ

ഇവ പതിവാക്കുന്നവർ ഈമാനിലായ് മരണപ്പെടും.അവർക്ക് മരണവേദന ഉണ്ടാവില്ല. ജീവിതം എളുപ്പമായ്തീരും. മുത്ത് നബിയുടെ ﷺ ശ്രദ്ധ എപ്പോഴും

ഈ വിർദ് പതിവാക്കുന്നവരിൽ ഉണ്ടാകും

## തിരുനബി ﷺ എപ്പോഴും നമ്മുടെ അരികിലുണ്ടാകുവാൻ

മുത്ത് നബി ﷺ സർവ്വ സമയവും അരികിലുണ്ടാകുവാൻ ആഗ്രഹിക്കാത്തവരായ് അനുരാഗികളിൽ ആരുമില്ല. മുത്ത് നബി ﷺ എപ്പോഴും അരികിലുണ്ടാവാൻ കൊതിക്കുന്നവർക്കുള്ള സമ്മാനമാണിത്

തിരുനബി തങ്ങളെ ﷺﷺﷺﷺ മഹത്തുക്കളിലൊരാൾ സ്വപനത്തിൽ കണ്ടു. തിരു ത്വാഹ തങ്ങൾ ﷺﷺﷺﷺ അവരോട് പറഞ്ഞു: "ഒരാൾ ദിനേന

أَسْتَغْفِرُ اللهَ لِأَبَوَيْ رَسُولِ اللهِ صَلَّى اللهُ عَلَيْهِ وَسَلَّمَ

എന്ന് നൂറു വട്ടവും പിന്നെ

أَسْتَغْفِرُ اللهَ لِأَهْلِ بَيْتِ رَسُولِ اللهِ صَلَّى اللهُ عَلَيْهِ وَسَلَّمَ

എന്ന് നൂറു വട്ടവും ചൊല്ലിയാൽ അവനെവിടെയാണെങ്കിലും ഞാനവനോടപ്പമുണ്ടായിരിക്കും"

പതിവാക്കണേ കൂട്ടുകാരേ

## തിരുനബിയുടെ ﷺ സ്നേഹം ലഭിക്കാനുള്ള സ്വലാത്ത്

വളരെയധികം പുണ്യങ്ങളുള്ള , ശൈഖുൽ അക്ബർ ഇബ്നു അറബി തങ്ങളടക്കം പല മഹത്തുക്കളും ദിനേന ആയിരം തവണ ചൊല്ലാറുണ്ടായിരുന്ന ഒരു സ്വലാത്തിനെ കുറിച്ചാണ് ഇനി പറയുന്നത് . ഈ മഹത്തായ സ്വലാത്ത്പതിവാക്കുന്നവർ തിരുനബിയിലേക്ക് ﷺ ഏറ്റവും പ്രിയപ്പെട്ടവരായ് മാറും. മുത്ത്

നബി ﷺ നമ്മളെ ഇഷ്ടപ്പെട്ടു കഴിഞ്ഞാൽ അതിൽ കൂടുതൽ എന്ത് അനുഗ്രഹമാണ് നമുക്ക് വേണ്ടത്? മുത്ത് നബിയുടെ ﷺ ഇഷ്ടം ലഭിച്ചവർക്ക് ഇരു ലോകത്തും ഒരു പ്രയാസവും നേരിടേണ്ടി വരികയുമില്ല .

സ്വലാത്ത് ഇതാണ്

اَللّٰهُمَّ حَبِّبْنِى إِلَى حَبِيبِكَ سَيِّدِنَا مُحَمَّدٍ صَلَّى اللّٰهُ عَلَيْهِ وَسَلَّمَ

# മുത്ത് നബിയുടെ ﷺ ഉമ്മത്തീങ്ങൾക്ക് വേണ്ടിയുള്ള പ്രാർത്ഥന

മുത്ത് നബി ﷺ സ്നേഹിച്ചവരെയല്ലാം സ്നേഹിക്കുക നമുക്ക് നിർബന്ധമാണ് .തിരുനബിﷺ സ്നേഹിച്ചവർക്ക് വേണ്ടി ദുആ ചെയ്യലും നമുക്ക് നിർബന്ധമാണ് .തിരുനബി ﷺ ജീവിതത്തിലുടനീളം ഏറ്റവും വ്യാകുലപ്പെട്ടത് തന്റെ ഉമ്മത്തീങ്ങളെ ഓർത്തായിരുന്നു.

ഉമ്മത്തീങ്ങളെല്ലാവരും രക്ഷപ്പെടണമെന്ന് അവിടുന്ന് അതിയായി കൊതിച്ചു.അതിന് വേണ്ടി പ്രാർത്ഥിച്ചു. അതിനാൽ മുത്ത് നബിയുടെ ﷺﷺﷺ സ്നേഹം കൊതിക്കുന്നവരെല്ലാം, അവിടുത്തെ ഉമ്മത്തിന് വേണ്ടി ദുആ ചൈതുകൊള്ളട്ടെ. തിരുനബിയുടെ ﷺﷺ ഉമ്മത്തികൾക്ക് ദുആ ചെയ്യുന്നതിന് വലിയ മഹത്വമുണ്ട്

ശാദുലിയ ത്വരീഖത്തിലെ ഉന്നത ഗുരുവര്യർ ശൈഖ് അബുൽ അബ്ബാസുൽ മുർസി (റ) പറയുന്നു

" ഞാനെന്റെ ഈ കൈ കൊണ്ട് ഖിളർ അലൈഹി സലാമുമായി ഹസ്തദാനം ചെയ്തിട്ടുണ്ട്

അവിടുന്ന് എന്നോട് പറയുകയുണ്ടായി

ആരെങ്കിലും ദിനേന രാവിലെ

اَللَّهُمَّ اغْفِرْ لِأُمَّةِ سَيِّدِنَا مُحَمَّدٍ صَلَّى اللّٰهُ عَلَيْهِ وَسَلَّمَ

اَللّٰهُمَّ أَصْلِحْ أُمَّةَ سَيِّدِنَا مُحَمَّدٍ صَلَّى اللَّهُ عَلَيْهِ وَسَلَّمَ ، اَللّٰهُمَّ تَجَاوَزْ عَنْ أُمَّةِ سَيِّدِنَا مُحَمَّدٍ صَلَّى اللَّهُ عَلَيْهِ وَسَلَّمَ

اَللّٰهُمَّ اجْعَلْنَا مِنْ أُمَّةِ سَيِّدِنَا مُحَمَّدٍ صَلَّى اللَّهُ عَلَيْهِ وَسَلَّمَ

എന്ന പ്രാർത്ഥന പതിവാക്കുകയാണെങ്കിൽ അവർ അബ്ദാലുകളിൽ (ഔലിയാക്കളിലെ ഒരു പ്രത്യേക വിഭാഗം) ഒരാളായ് മാറുന്നതാണ്...

ഇതേ പ്രാർത്ഥനകളോടപ്പം മറ്റു
ചില പ്രാർത്ഥനകൾ കൂടി
ഉൾപ്പെടുത്തിയാണ് പല
മഹത്തുക്കളും ഈ വിർദ്
ചൊല്ലിയിരുന്നത് .അത് താഴെ
കൊടുക്കുന്നു.

اَللّٰهُمَّ اغْفِرْ لِأُمَّةِ سَيِّدِنَا مُحَمَّدٍ ﷺ

اَللّٰهُمَّ ارْحَمْ اُمَّةَ سَيِّدِنا مُحَمَّدٍ ﷺ اَللّٰهُمَّ انْصُرْ اُمَّةَ
سَيِّدِنا مُحَمَّدٍ ﷺ اَللّٰهُمَّ افْتَحْ اُمَّةَ سَيِّدِنا مُحَمَّدٍ ﷺ
اَللّٰهُمَّ اَصْلِحْ اُمَّةَ سَيِّدِنا مُحَمَّدٍ ﷺ اَللّٰهُمَّ فَرِّجْ عَنْ
اُمَّةِ سَيِّدِنا مُحَمَّدٍ ﷺ اَللّٰهُمَّ ثَبِّتْ اُمَّةَ سَيِّدِنا مُحَمَّدٍ
ﷺ اَللّٰهُمَّ سَلِّمْ اُمَّةَ سَيِّدِنا مُحَمَّدٍ ﷺ اَللّٰهُمَّ تَجَاوَزْ
عَنْ اُمَّةِ سَيِّدِنَا مُحَمَّدٍ ﷺ

ഈ പ്രാർത്ഥനകൾ പതിവാക്കുന്ന
വ്യക്തിക്ക് പല അനുഗ്രഹങ്ങളും

ലഭിക്കുന്നതാണ് .ഈമാനിലുള്ള മരണം, റിസ്ഖ് വിശാലമാവൽ, അബ്ദ്വാലീങ്ങളായ ഔലിയാക്കളിൽ ഉൾപ്പെടൽ ,തിരുനബിയുടെ ﷺ സ്നേഹം ലഭിക്കൽ തുടങ്ങിയവ അവയിൽ ചിലതാണ്.

ആരീഫീങ്ങളുടെ പ്രാർത്ഥന, ഖിളർ നബിയുടെ ദുആ എന്നൊക്കെ അറിയപ്പെടുന്ന ഈ പ്രാർത്ഥനകൾ അല്ലാഹുവിലേക്ക് ഏറ്റവും പ്രിയപ്പെട്ട ദുആകൾ കൂടിയാണ്

**തിരുനബിയുടെ ﷺ ഉമ്മത്തീങ്ങളായതിൽ സന്തോഷിക്കുക, ശുക്ർ ചെയ്യുക**

ഖലമിനോട് അല്ലാഹു എഴുതാൻ കൽപ്പിച്ച സമയത്ത്, നൂഹ് നബിയുടേയും, ഇബ്റാഹീം നബിയുടേയും മൂസ നബിയുടേയും ഈസ നബിയുടേയും സമുദായങ്ങളെ കുറിച്ച് അതെഴുതി

" അല്ലാഹുവിനെ അനുസരിക്കുന്ന ഏതൊരാളും സ്വർഗ്ഗത്തിൽ പ്രവേശിച്ചിടും

അല്ലാഹുവിനെ ധിക്കരിക്കുന്നവർ നരകത്തിലും പ്രവേശിച്ചിടും "

സർവ്വ പ്രവാചകന്മാരുടേയും സമുദായങ്ങളെ കുറിച്ച് ഇതെഴുതാൻ അല്ലാഹു ഖലമിനോട് ആജ്ഞാപിച്ചു

പക്ഷെ ഖലം "മുത്ത് നബിയുടെ ﷺﷺﷺ സമുദായം " എന്നെഴുതിയ സമയത്ത്, ഇത് തന്നെ മുത്ത്

നബിയുടെ ﷺ ഉമ്മത്തിനെ കുറിച്ചും എഴുതാൻ തുനിഞ്ഞു അപ്പോൾ അല്ലാഹു ഖലമിനോട് പറഞ്ഞു "അദബ് കാണിക്ക് " അല്ലാഹുവിനോടുള്ള ഭയത്താൽ പേടിച്ച് വിറച്ച ഖലം ചോദിച്ചു "എന്റെ രക്ഷിതാവേ, ഞാനെന്താണ് എഴുതേണ്ടത് " അല്ലാഹു പറഞ്ഞു: നീ എഴുത്, "അപരാധികൾ, പക്ഷെ പൊറുക്കപ്പെട്ട സമുദായം"

– സയ്യിദുനാ ശൈഖ് അഹ്'മദ് തിജാനി തങ്ങൾ ( റ )

മുത്ത് നബിയുടെ ﷺ ഉമ്മത്തിന് അല്ലാഹു നൽകിയ പ്രത്യേകതകൾ എണ്ണി തീർക്കാനാവില്ല. അത്രമാത്രമുണ്ട്.നബിമാരെല്ലാം കൊതിച്ചിട്ടുണ്ട്, മുത്ത് നബിയുടെ ﷺ ഉമ്മത്തീങ്ങളിൽ ഒന്ന് ഉൾപ്പെടാൻ. പക്ഷെ അല്ലാഹു ആ മഹത്തായ ഭാഗ്യം നൽകിയത് നമുക്കാണ് .എത്ര ശുക്ർ

ചെതാലും മതിയാവില്ല ഈ ഒരു അനുഗ്രഹത്തിന് പകരമായി. മുത്ത് നബിയുടെ ﷺ ഉമ്മത്തീങ്ങളിൽ നമ്മളെ ഉൾപ്പെടുത്തിയതിന് അല്ലാഹുവിനെ നമുക്ക് സ്തുതിക്കാം

اَلْحَمْدُ لِلَّهِ الَّذِي جَعَلَنَا مِنْ أُمَّةِ سَيِّدِنَا مُحَمَّدٍ صَلَّى اللَّهُ عَلَيْهِ وَسَلَّمَ كُلَّمَا ذَكَرَهُ الذَّاكِرُونَ وَ غَفَلَ عَنْ ذِكْرِهِ الْغَافِلُونَ

ഈ ഒരു ഹംദ് ,പ്രിയപ്പെട്ടവരേ ധാരാളമായ് ചൊല്ലണേ

ഇനി പറയുന്ന ഹംദ് അധികരിപ്പിച്ച് കൊണ്ട് ,മുത്ത് നബിﷺ ,തങ്ങളെ നമ്മിലേക്ക് അനുഗ്രഹമായ് നിയോഗിച്ചതിനും നമ്മൾ അല്ലാഹുവിനോട് നന്ദി പറയുക,

اَلْحَمْدُ لِلَّهِ الَّذِي أَنْعَمَ عَلَيْنَا  بِسَيِّدِنَا مُحَمَّدٍ صَلَّى اللَّهُ عَلَيْهِ وَسَلَّمَ

ശൈഖ് ഹാസിം അബൂ ഗസാല (റ) എന്ന മഹാത്മാവ് പറയുന്നു " തിരു നബിയെ സ്വപ്നത്തിൽ കാണാൻ ആഗ്രഹിക്കുന്നവർ

اَلْحَمْدُ لِلَّهِ الَّذِي أَنْعَمَ عَلَيْنَا  بِسَيِّدِنَا مُحَمَّدٍ صَلَّى اللَّهُ عَلَيْهِ وَسَلَّمَ

എന്ന് നൂറുവട്ടം ചൊല്ലട്ടെ "

# ഈമാൻ കിട്ടി മരണപ്പെടാൻ

തിരുനബി ﷺ തന്റെ അനുയായികളെ ഒരുപാട് ഒരുപാട് സ്നേഹിക്കുന്നു.തിരുനബിയെ ﷺ ഏറ്റവും സങ്കടപ്പെടുത്തുന്ന കാര്യങ്ങളിലൊന്നാണ് തന്റെ ഉമ്മത്തീങ്ങളിൽ പെട്ടവരാരെങ്കിലും ഈമാൻ കിട്ടാതെ മരണപ്പെടുന്നത്. അത് കൊണ്ട് തന്നെ ഇനി പറയുന്ന സ്വലാത്തിന് വലിയ പ്രാധാന്യമുണ്ട്. അല്ലാമ മൻജൂർ (റ) പറയുന്നു "ഈ

സ്വലാത്ത് ജീവിതത്തിൽ ഒരു തവണയെങ്കിലും ചൊല്ലിയവർ ഈമാനിലായേ മരണപ്പെടൂ"

اَللَّهُمَّ صَلِّ وَسَلِّمْ عَلَى سَيِّدِنَا وَنَبِيِّنَا وَمَوْلَانَا مُحَمَّدٍ الَّذِي مَا وُجِدَ قَطُّ مِثْلُهُ فِي الْوُجُودِ

اَللَّهُمَّ صَلِّ وَسَلِّمْ عَلَى سَيِّدِنَا وَنَبِيِّنَا وَمَوْلَانَا مُحَمَّدٍ الَّذِي مَا وُلِدَ قَطُّ مِثْلُهُ مَوْلُودٌ وَعَلَى آلِهِ وَصَحْبِهِ

# സ്വലാത്ത് സഹാഫിയ്യ

اَللّٰهُمَّ صَلِّ وَسَلِّمْ عَلَى سُلَّمِ الْأَسْرَارِ الْإِلَهِيَّةِ

الْمُنْطَوِيَةِ فِي الْحُرُوفِ الْقُرْآنِيَّةِ مَهْبَطِ الرَّقَائِقِ

الرَّبَّانِيَّةِ النَّازِلَةِ فِي الْحَضْرَةِ الْعَلِيَّةِ الْمُفَصَّلَةِ فِي

الْأَنْوَارِ بِالنُّورِ الْمُتَجَلِّيَّةِ فِي لُبَابِ بَوَاطِنِ الْحُرُوفِ

الْقُرْآنِيَّةِ الصِّفَاتِيَّةِ فَهُوَ النَّبِيُّ الْعَظِيمُ مَرَكْزُ حَقَائِقِ

الْأَنْبِيَاءِ وَالْمُرْسَلِينَ مُفِيضُ الْأَنْوَارِ إِلَى حَضَرَاتِهِمْ

مِنْ حَضْرَتِهِ الْمَخْصُوصَةِ الْخَتْمِيَّةِ شَارِبُ الرَّحِيقِ

الْمَخْتُومِ مِنْ بَاطِنِ بَاطِنِ الْكِبْرِيَاءِ مُوصِلُ

الْخُصُوصِيَّاتِ الْإِلٰهِيَّاتِ إِلَى أَهْلِ الْإِصْطِفَاءِ مَرْكَزُ دَائِرَةِ الْأَنْبِيَاءِ وَالْأَوْلِيَاءِ مُنَزِّلُ النُّورِ بِالنُّورِ الْمُشَاهِدُ بِالذَّاتِ الْمُكَاشِفُ بِالصِّفَاتِ الْعَارِفُ بِظُهُورِ تَجَلِّي الذَّاتِ فِي الْأَسْمَاءِ وَالصِّفَاتِ الْعَارِفُ بِظُهُورِ الْقُرْآنِ الذَّاتِيّ فِي الْفُرْقَانِ الصِّفَاتِيّ فَمِنْ هَهُنَا ظَهَرَتْ الْوَحْدَتَانِ الْمُتَعَاكِسَتَانِ الْحَاوِيَتَانِ عَلَى الطَّرَفَيْنِ. اَللَّهُمَّ صَلِّ وَسَلِّمْ عَلَى سَيِّدِنَا مُحَمَّدٍ صَاحِبِ اللَّطِيفَةِ الْقُدْسِيَّةِ الْمَكْسُوَّةِ بِالْأَكْسِيَةِ النُّورَانِيَّةِ السَّارِيَةِ فِي الْمَرَاتِبِ الْإِلَهِيَّةِ الْمُتَكَمِّلَةِ بِالْأَسْمَاءِ وَالصِّفَاتِ الْأَزَلِيَّةِ وَالْمُفِيضَةِ أَنْوَارَهَا عَلَى

الْأَرْوَاحِ الْمَلَكُوتِيَّةِ الْمُتَوَجِّهَةِ فِي الْحَقَائِقِ الْحَقِّيَّةِ النَّافِيَةِ لِظُلُمَاتِ الْأَكْوَانِ الْعَدَمِيَّةِ الْمَعْنَوِيَّةِ. اَللَّهُمَّ صَلِّ عَلَى سَيِّدِنَا مُحَمَّدٍ الْكَاشِفِ عَنِ الْمُسَمَّى بِالْوَحْدَةِ الذَّاتِيَّةِ. اَللَّهُمَّ صَلِّ وَسَلِّمْ عَلَى سَيِّدِنَا مُحَمَّدٍ جَامِعِ الْإِجْمَالِ الذَّاتِيِّ الْقُرْآنِيِّ حَاوِي التَّفْصِيلِ الصِّفَاتِيِّ الْفُرْقَانِيِّ. اَللَّهُمَّ صَلِّ وَسَلِّمْ عَلَى سَيِّدِنَا مُحَمَّدٍ صَاحِبِ الصُّورَةِ الْمُقَدَّسَةِ الْمُنَزَّلَةِ مِنْ سَمَاءِ قُدْسِ غَيْبِ الْهُوِيَّةِ الْبَاطِنَةِ الْفَاتِحَةِ بِمِفْتَاحِهَا الْإِلَهِي لِأَبْوَابِ الْوُجُودِ الْقَائِمِ بِهَا مِنْ مَطْلَعِ ظُهُورِهَا الْقَدِيمِ إِلَى اسْتِوَاءِ إِظْهَارِهَا لِلْكَلِمَاتِ

التَّامَّاتِ. اَللَّهُمَّ صَلِّ وَسَلِّمْ عَلَى حَقِيقَةِ الصَّلَوَاتِ

وَرُوحِ الْكَلِمَاتِ قِوَامِ الْمَعَانِي الذَّاتِيَّاتِ وَحَقِيقَةِ

الْحُرُوفِ الْقُدْسِيَّاتِ وَصُوَرِ الْحَقَائِقِ الْفُرْقَانِيَّةِ

التَّفْصِيلِيَّاتِ. اَللَّهُمَّ صَلِّ وَسَلِّمْ عَلَى سَيِّدِنَا مُحَمَّدٍ

صَاحِبِ الْجَمْعِيَّةِ الْبَرْزَخِيَّةِ الْكَاشِفَةِ عَنِ الْعَالَمَيْنِ

الْهَادِيَةِ بِهَا إِلَيْهَا هِدَايَةً قُدْسِيَّةً لِكُلِّ قَلْبٍ مُنِيبٍ إِلَى

صِرَاطِهَا الرَّبَّانِيِّ الْمُسْتَقِيمِ فِي الْحَضْرَةِ الْإِلَهِيَّةِ. اَللَّهُمَّ

صَلِّ وَسَلِّمْ عَلَى سَيِّدِنَا مُحَمَّدٍ مُوَصِّلِ الْأَرْوَاحِ بَعْدَ

عَدَمِهَا إِلَى نِهَايَاتِ غَايَاتِ الْوُجُودِ وَالنُّورِ

اَللَّهُمَّ صَلِّ وَسَلِّمْ عَلَى سَيِّدِنَا مُحَمَّدٍ وَاسِطَةِ
الْأَرْوَاحِ الأَزَلِيَّةِ فِي الْمَدَارِجِ الظُّهُورِيَّةِ اَللَّهُمَّ صَلِّ
وَسَلِّمْ عَلَى سَيِّدِنَا مُحَمَّدٍ صَاحِبِ الْحَسَنَاتِ
الْقُدْسِيَّةِ الْجَاذِبَةِ لِلْأَرْوَاحِ الْمَعْنَوِيَّةِ

اَللَّهُمَّ صَلِّ وَسَلِّمْ عَلَى سَيِّدِنَا مُحَمَّدٍ صَاحِبِ
الْحَسَنَاتِ الْوُجُودِيَّةِ الذَاهِبَةِ بِظُلُمَاتِ الطَّبَائِعِ
الْحِسِّيَّةِ وَالْمَعْنَوِيَّةِ. اَللَّهُمَّ صَلِّ وَسَلِّمْ عَلَى سَيِّدِنَا
مُحَمَّدٍ مُسْتَقَرِّ بُرُوزِ الْمَعَانِي الرَّحْمَانِيَّةِ مِنْهَا خَرَجَتِ
الْخُلَّةُ الْإِبْرَاهِيمِيَّةُ وَمِنْهَا حَصَلَ النِّدَاءُ بِالْمَعَانِي
الْقُدْسِيَّةِ لِلْحَقِيقَةِ الْمُوسَوِيَّةِ. اَللَّهُمَّ صَلِّ وَسَلِّمْ عَلَى

سَيِّدِنَا مُحَمَّدٍ الَّذِي جَعَلْتَ وُجُودَكَ الْبَاقِي عِوَضاً عَنْ وُجُودِهِ الْفَانِي صَلَّى اللَّهُ تَعَالَى عَلَيْهِ وَعَلَى أَصْحَابِهِ وَآلِهِ وَسَلَّمَ.

1. അബ്ദുല്ലാഹ് സഖാഫ് മക്കി (റ) തങ്ങളുടെ സ്വലാത്ത്

2. സ്വലാത്തുൽ ഖിതാം അലാ നബിയ്യിൽ ഖിതാം എന്നറിയപ്പെടുന്നു

3.ഇത് ചൊല്ലുന്നവർ ഈമാനിലായേ മരണപ്പെടൂ

4.ഈ സ്വലാത്ത് ഒരാൾ ചൊല്ലുകയോ അല്ലെങ്കിൽ കാണുകയോ ചെതാൽ അയാൾക്ക് തന്റെ ശഫാഅത്തുൽ കുബ്റ ലഭിക്കുമെന്ന് തിരുനബി ﷺ ,ശൈഖ് തങ്ങൾക്ക് ഉറപ്പ് നൽകുകയുണ്ടായി

5. യാ അബാ അബ്ദുല്ലാഹ് ഇത് നിങ്ങൾക്കുള്ള സമ്മാനമാണ് എന്ന് തിരുനബി ﷺ അവരോട് പറയുകയും ചെതു

## ഒരു ലക്ഷം ഖുർആൻ ഓതിയ പ്രതിഫലം ലഭിക്കുന്ന സ്വലാത്ത്

വളരെ പുണ്യങ്ങൾ നിറഞ്ഞതും ദിനേന നാം പതിവാക്കേണ്ടതുമായ ഒരു സ്വലാത്തിനെ കുറിച്ചാണ് ഇനി പറയുന്നത്

اَللَّهُمَّ صَلِّ عَلَى مُحَمَّدٍ بِعَدَدِ حُرُوفِ اللَّوْحِ الْمَحْفُوظِ وَالدَّعَوَاتِ، اللَّهُمَّ صَلِّ عَلَى مُحَمَّدٍ بِعَدَدِ

الْبِدَايَاتِ وَالنِّهَايَاتِ مِنَ الْمَعْدُومِ وَالْمَوْجُودِ إِلَى الْأَبَدِ وَالْآبَادِ، وَصَلِّ عَلَى مُحَمَّدٍ خَيْرِ خَلْقِهِ أَجْمَعِيْنَ

ഒരു തവണ ഈ സ്വലാത്ത് ചൊല്ലിയാൽ 100000 തവണ ഖുർആൻ ഖതം തീർത്ത പ്രതിഫലം ലഭിക്കുമെന്ന് ശൈഖ് മുഹമ്മദ് ഇബ്നു മുഖ്താർ (റ) അവിടുത്തെ الستر الدائم للمذنب العائم എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയതായ് കാണാം

# ജീവിതത്തിൽ ഒരു തവണയെങ്കിലും ചൊല്ലേണ്ട സ്വലാത്ത്

ഒരിക്കൽ, തിരുത്വാഹ നബി തങ്ങളെ ﷺﷺﷺ സ്വപ്നത്തിൽ കണ്ട സമയത്ത് ശൈഖ് സ്വാലിഹ് ഹസീബ് എന്ന മഹാൻ

തിരുനബിയോട് ﷺ തന്റെ ഒരു വലിയ ആഗ്രഹം പറയുകയുണ്ടായ്

"യാ റസൂലല്ലാഹ് ﷺﷺﷺ
,അങ്ങയുടെ തിരുദർശനം
ലഭിക്കാൻ കാരണമാകുന്ന ഒരു
സ്വലാത്ത് എനിക്ക് പഠിപ്പിച്ച്
നൽകണം"

തിരുനബി ﷺﷺ ﷺ ആ
മഹാത്മാവിന്  മനോഹരമായ ഈ
സ്വലാത്ത് പഠിപ്പിച്ച് കൊടുത്തു

اَللّٰهُمَّ صَلِّ وَسَلِّمْ عَلَى سَيِّدِنَا مُحَمَّدٍ وَعَلَى آلِ
سَيِّدِنَا مُحَمَّدٍ كَمَا صَلَّيْتَ وَتَرَحَّمْتَ عَلَى إِبْرَاهِيمَ

وَعَلَى آلِ إِبْرَاهِيمَ، وَبَارِكْ عَلَى سَيِّدِنَا مُحَمَّدٍ

وَعَلَى آلِ سَيِّدِنَا مُحَمَّدٍ كَمَا بَارَكْتَ عَلَى

إِبْرَاهِيمَ وَعَلَى آلِ إِبْرَاهِيمَ، فِي الْعَالَمِينَ أِنَّكَ حَمِيدٌ

مَّجِيدٌ، عَدَدَ خَلْقِكَ ، وَرِضَا نَفْسِكَ ، وَزِنَةَ

عَرْشِكَ، وَمِدَادَ كَلِمَاتِكَ ، كُلَّمَا ذَكَرَكَ

الذَّاكِرُونَ، وَغَفَلَ عَنْ ذِكْرِكَ الْغَافِلُونَ ، عَدَدَ مَا

فَوْقَ السَّمَاءِ ، وَعَدَدَ مَا فَوْقَ الْأَرْضِ ، وَيَوْمَ

الْعَرْضِ عَلَى اللهِ دَائِمَةً بِدَوَامِ مُلْكِ اللهِ وَالْحَمْدُ لِلهِ

رَبِّ الْعَالَمِينَ

ശേഷം അല്ലാഹുവിന്റെ
പ്രേമഭാജനം ﷺ ശൈഖ്
ഹസീബിനോട് പറഞ്ഞു:
"ജീവിതത്തിൽ ഒരൊറ്റ തവണ ഈ
സ്വലാത്ത് ചൊല്ലിയാൽ തന്നെ
നിനക്കത് മതിയാകുന്നതാണ് "

# തിരുനബിയെ ﷺ സ്വപനം കാണാൻ

"മുത്ത് നബി ﷺ യെ ഒരു നോക്ക് പോലും കാണാതെ റബീഉൽ അവ്വൽ മാസത്തിലേക്കു കടക്കുകയും തിരുനബിയെ ﷺ കണ്ട ആനന്ദത്താൽ റബീഇനോട് വിട ചൊല്ലുന്ന ആഷിഖിങ്ങളുണ്ട്"

-സയ്യിദ് ഹബീബ് അലി ജിഫ്രി -

തിരുനബിയെ ﷺﷺﷺ
സ്വപ്നത്തിലെങ്കിലും കാണാൻ
ഭാഗ്യം സിദ്ധിച്ച പലരും നമ്മുടെ
ഇടയിൽ ഉണ്ടായിരിക്കും
,തിരുനബിയെ ﷺﷺﷺ കാണാൻ
സാധിക്കാത്തവരുമുണ്ടാകും.
ഇൻഷാ അല്ലാഹ്, ഈ റബീഉൽ
അവ്വലിലെങ്കിലും തിരുനബിയെ
ﷺﷺﷺ സ്വപ്നത്തിലും ഉണർവ്വിലും
കാണാനുള്ള സൗഭാഗ്യം അല്ലാഹു
നമുക്ക് നൽകട്ടെ
ആമീൻ ബി ജാഹി നബിയ്യിൽ
അമീൻﷺﷺﷺ

തിരു നബിയെﷺﷺ ഉറപ്പായും സ്വപ്നത്തിൽ കാണാനുള്ള ചില സ്വലാത്തുകൾ മഹത്തുക്കൾ പഠിപ്പിച്ച് തന്നിട്ട് ഉണ്ട്. രണ്ട് സ്വലാത്തുകളാണ് നമ്മൾ ഇവിടെ പരാമർശിക്കുന്നത്.

ശൈഖ് മുഹമ്മദ് സൈനി ബിൻ അബ്ദുൽ ഗനി എന്ന മഹാൻ പറയുന്നു "

"നാൽപത് വയസ്സ് തികഞ്ഞിട്ടും ജീവിതത്തിൽ ഒരിക്കൽ പോലും

തിരുനബിയെﷺﷺﷺ സ്വപ്നം കണ്ടിട്ടില്ല എങ്കിൽ അത് ഒരു വ്യകതിയെ സംബന്ധിച്ച് വളരെ ദയനീയമായ കാര്യമാണ്

അതിനാൽ ഈ സ്വലാത്ത്

اَللَّهُمَّ صَلِّ وَسَلِّمْ عَلَى سَيِّدِنَا مُحَمَّدٍ الدُّرِّ الْأَزْهَرِ وَ الْيَاقُوْتِ الْأَحْمَرِ وَ النُّورِ الْأَظْهَرِ وَ سِرِّ اللَّهِ الْأَكْبَرِ

15 തവണ ചൊല്ലുക. കൂടാനും പാടില്ല, കുറയാനും.

ഉറങ്ങുന്നതിനുമുമ്പ് എല്ലാ ദിവസവും രാത്രി 15 തവണ കൃത്യമായി ചൊല്ലുക. അതിന്റെ ഫലപ്രാപ്തി ഞാൻ നിങ്ങൾക്ക് ഉറപ്പ് നൽകുന്നു. തിരു നബിയെ ﷺ സ്വപ്നം കണ്ടിട്ടല്ലാതെ 7 ദിനങ്ങൾ കടന്നുപോകില്ലെന്ന് ഞാൻ നിങ്ങൾക്ക് വാഗ്ദാനം ചെയ്യുന്നു.( ഒരാഴ്ചകം തിരുനബിയെ സ്വപ്നത്തിൽ കാണുമെന്ന് സാരം)

## ശൈഖ് മുഹമ്മദ് ഉസ്മാൻ അൽ മീർഗനി തങ്ങളുടെ

اَللَّهُمَّ صَلِّ وَسَلِّمْ  وَبَارِكْ عَلَى سَيِّدِنَا مُحَمَّدٍ وَ عَلَى آلِهِ وَ صَحْبِهِ بِقَدْرِ عَظَمَةِ ذَاتِكَ يَا أَحَدُ

എന്ന സ്വലാത്തും തിരുനബിയെ ﷺ സ്വപ്നത്തിൽ കാണാൻ വളരെ ഉപകാരപ്രദമായ സ്വലാത്താണ്. രണ്ട് റകഅത്ത് സുന്നത്ത് നിസ്കരിക്കുക, രണ്ട് റകഅത്തിലും ഫാതിഹക്ക് ശേഷം

സൂറത്ത് അലം നശ്റഹും,
സൂറത്തുൽ ഖദ്റും ഓതുക
നിസ്കാര ശേഷം ഈ സ്വലാത്ത്

اَللّٰهُمَّ صَلِّ وَسَلِّمْ وَبَارِكْ عَلَى سَيِّدِنَا مُحَمَّدٍ وَ
عَلَى آلِهِ وَ صَحْبِهِ بِقَدْرِ عَظَمَةِ ذَاتِكَ يَا أَحَدُ

63 തവണ ഓതുക.

മൂന്ന് ദിനം തുടർച്ചയായി ഒരാൾ
ഇങ്ങനെ പ്രവർത്തിച്ചാൽ

അവൻക്ക് തിരുദർശനം
നിർബന്ധമായ് എന്ന്
മഹത്തുക്കൾ പറഞ്ഞതായ്
കാണാം. ഉറങ്ങും മുൻപ്
ചെയ്യുന്നതാണ് ഉത്തമം.

മുകളിൽ പറഞ്ഞ രണ്ട്
സ്വലാത്തുകളും ഈ റബീഉൽ
അവ്വലിൽ സർവ്വ ദിനവും
ഓതുവാനായ് ശ്രമിക്കുമല്ലോ!

## റബീഇൽ നാം ചെയ്യേണ്ട പരമപ്രധാന കാര്യം

റബീഉൽ അവ്വൽ മാസത്തിൽ നാം ചെയ്യേണ്ട ഏറ്റവും പ്രധാനപ്പെട്ട കാര്യത്തെ കുറിച്ചാണ് ഇനി പറയുന്നത്

റബീഉൽ അവ്വലിൽ നാം ധാരാളമായ് സ്വലാത്ത് ചൊല്ലുക എന്നത് പരമപ്രധാനമാണ്. ഏറ്റവും ചുരുങ്ങിയത് ദിനേന 1000 സ്വലാത്തെങ്കിലും ചൊല്ലേണ്ടതാണ്, മൗലിദ്

ശരീഫിന്റെ ദിനത്തിൽ 10000
സ്വലാത്തും ചൊല്ലുക.

റബീഉൽ അവ്വലിൽ ദിനേന 1000
സ്വലാത്ത് ചൊല്ലുന്ന ഒരാൾക്ക്
തിരുനബിയുടെ ﷺﷺﷺﷺ
സാമീപ്യവും അവിടുത്തെ
സ്നേഹവും ലഭിക്കുന്നതാണ്

എന്നാൽ മൗലിദ് ശരീഫിന്റെ അന്ന്
10000 സ്വലാത്ത്
ചൊല്ലുന്നവർക്കുള്ള
പ്രതിഫലങ്ങൾ ആരേയും
അത്ഭുതപ്പെടുത്തുന്നവയാണ്

ശൈഖ് മുഹമ്മദ് അൽ ഖൻദൂസി (റ) പറയുന്നു "തിരു നബി ﷺ ﷺ തങ്ങളുടെ ജന്മ ദിനത്തിനു 10,000 സ്വലാത്ത് ചൊല്ലുക.

ഈ മഹത്തായ ദിവസം ഇങ്ങനെ ആരെങ്കിലും ചെയ്താൽ മനുഷ്യ ജിന്ന് വർഗ്ഗങ്ങളുടെ ഇബാദത്തിന്റെ നന്മകൾ ചൊല്ലിയവന് എഴുതപ്പെടുകയും മരണത്തിനു മുൻപ് തന്റെ സ്വർഗ്ഗീയ ഇരിപ്പിടം ദർശിക്കാൻ സാധിക്കുകയും ഇതിനു പുറമെ മരണത്തിനു തൊട്ടു മുൻപെങ്കിലും തിരു നബി ﷺ ﷺ തങ്ങളെ

ഉണർവ്വിൽ തന്നെ കാണാനുള്ള മഹാഭാഗ്യം ലഭിക്കുകയും ചെയ്യും"

വളരെ വലിയൊരു സന്തോഷ വാർത്തയാണിത്. ചില കാര്യങ്ങൾ ഇതോടപ്പം ഓർമ്മപ്പെടുത്തുന്നു

1. ശൈഖ് മുഹമ്മദുൽ ഖൻദൂസി തങ്ങൾ തനിക്കുണ്ടായ ഒരു കശ്ഫിന്റെ അടിസ്ഥാനത്തിൽ പറഞ്ഞതാണിത്.

2. ബഹുമാനപ്പെട്ടവരുടെ അഭിപ്രായത്തിൽ തിരുനബിയുടെ ﷺﷺﷺ മീലാദ് ശരീഫ് റബീഉൽ അവ്വൽ 7 ന് ആണ് .അത് കൊണ്ട് തന്നെ അദ്ദേഹവും ശിഷ്യരും 10000 സ്വലാത്ത് ചൊല്ലിയിരുന്നത് റബീഉൽ അവ്വൽ 7 ന് ആയിരുന്നു.പക്ഷെ നമ്മളെല്ലാവരും മീലാദ് ആഘോഷിക്കുന്നത് റബീഉൽ അവ്വൽ 12 ന് ആയതിനാൽ ,നമ്മൾ റബീഉൽ അവ്വൽ 7 നും 12

നും 10000 സ്വലാത്ത് ചൊല്ലുവാൻ ശ്രമിക്കുക .

ഇവിടെ നാം അറിയേണ്ട ഒരു കാര്യമുണ്ട്

തിരുത്വാഹ നബി ﷺ തങ്ങളുടെ മീലാദ് എന്നാണെന്നതിൽ പണ്ഡിതർ പല അഭിപ്രായക്കാരാണ്

റബീഉൽ അവ്വൽ 1 ന് ആണ് അവിടുത്തെ മീലാദ് എന്ന് പറഞ്ഞ പണ്ഡിതരുണ്ട്

അത് പോലെ റബീഉൽഅവ്വൽ 2 ന് ആണ്

7 ന് ആണ് 8 ന് ആണ് 10 ന് ആണ് 11 ന് ആണ് 12 ന് ആണ് 17 ന് ആണ് 18 ന് ആണ്

തുടങ്ങി റമളാൻ മാസത്തിലാണ് തിരുനബി തങ്ങൾ ﷺ ജനിച്ചത് എന്ന് പോലുമുള്ള അഭിപ്രായങ്ങളുണ്ട്.

പക്ഷെ റബീഉൽ അവ്വൽ 7 ന് ആണ് തിരുനബി ﷺ ജനിച്ചത്

എന്ന് അഭിപ്രായപ്പെട്ടവരിൽ പ്രമുഖരാണ് ശൈഖ് അബ്ദുൽ അസീസ് ദബ്ബാഗ് (റ) , അത് പോലെ തന്നെ ശൈഖ് ഖൻദൂസിതങ്ങളും. നിരന്തരം തിരുനബിയെ ﷺ മനാമിലും ഉണർവ്വിലും ദർശിച്ചിരിന്ന മഹത്തുക്കളൊാണ് ഇവരെന്നതും, തിരുനബിയിൽ ﷺ നിന്ന് നേരിട്ട് കാര്യങ്ങൾ ചോദിച്ച് പഠിക്കുന്നവരായിരുന്നു എന്നതും ഇവരുടെ അഭിപ്രായത്തിന്റെ പ്രാധാന്യം വർധിപ്പിക്കുന്നു.

3. ഏതൊരു സ്വലാത്തും ചൊല്ലാവുന്നതാണ്

4. صَلَّى اللّٰهُ عَلَى سَيِّدِنَا مُحَمَّدٍ

اَللّٰهُمَّ صَلِّ عَلَى سَيِّدِنَا مُحَمَّدٍ

തുടങ്ങിയ സ്വലാത്തുകൾ നമുക്ക് എളുപ്പത്തിൽ ചൊല്ലി 10000 തികക്കാവുന്ന സ്വലാത്തുകളാണ്

എങ്കിലും സ്വലാത്തിന്റെ എല്ലാ കാര്യങ്ങളും ഉൾപ്പെട്ട അനസിയ സ്വലാത്ത് 10000 തവണ മൗലിദ് ശരീഫിന്റെ ദിനത്തിൽ

ചൊല്ലുന്നത് വളരെ ഉത്തമമായിരിക്കും

اَللّٰهُمَّ صَلِّ عَلَى سَيِّدِنَا مُحَمَّدٍ وَ آلِهِ وَسَلِّمْ

## തിരുനബിക്ക് ﷺ മൗലിദ് സമ്മാനം

മൗലിദ് ശരീഫിന്റെ സമയത്ത് പ്രത്യേകമായ് ചെയ്യേണ്ട ഒരു കാര്യമാണ് ഇനി പറയുന്നത്

മൗലിദ് ശരീഫിന്റെ രാവിൽ സുബ്ഹിക്ക് മുൻപ് എഴുന്നേറ്റ് രണ്ട് റകഅത്ത് സുന്നത്ത് നിസ്കരിക്കുക.

നിസ്കാര ശേഷം ഒരു ഫാതിഹ ഓതുക

ശേഷം സൂറത്തുൽ അഹ്സാബിലെ സ്വലാത്തിന്റെ ആയത്ത്

اَعُوْذُ بِاللهِ مِنَ الشَّيْطانِ الرَّجِيمِ

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

إِنَّ اللَّهَ وَمَلَائِكَتَهُ يُصَلُّونَ عَلَى النَّبِيِّ ۚ يَا أَيُّهَا الَّذِينَ آمَنُوا صَلُّوا عَلَيْهِ وَسَلِّمُوا تَسْلِيمًا

ഒരു തവണ ഓതുക

ശേഷം സ്വലാത്തുൽ ഫാതിഹ്

اَللَّهُمَّ صَلِّ عَلَى سَيِّدِنَا مُحَمَّدٍ ۞ الْفَاتِحِ لِمَا أُغْلِقَ ۞ وَالْخَاتِمِ لِمَا سَبَقَ ۞ نَاصِرِ الْحَقِّ بِالْحَقِّ ۞ وَالْهَادِي إِلَى صِرَاطِكَ الْمُسْتَقِيمِ ۞ وَعَلَى آلِهِ حَقَّ قَدْرِهِ وَمِقْدَارِهِ الْعَظِيمِ

5 തവണ ഓതുക

പിന്നീട് സൂറത്തുൽ ഫത്ഹി ലെ ആദ്യ 3 ആയത്തുകൾ 3 തവണ ഓതുക

اَعُوْذُ بِاللهِ مِنَ الشَّيْطَانِ الرَّجِيمِ

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

إِنَّا فَتَحْنَا لَكَ فَتْحًا مُّبِينًا

لِّيَغْفِرَ لَكَ اللَّهُ مَا تَقَدَّمَ مِن ذَنبِكَ وَمَا تَأَخَّرَ وَيُتِمَّ

نِعْمَتَهُ عَلَيْكَ وَيَهْدِيَكَ صِرَاطًا مُّسْتَقِيمًا

وَيَنصُرَكَ اللَّهُ نَصْرًا عَزِيزًا

ശേഷം സ്വലാത്തുൽ ഫാതിഹ് 40 തവണ ഓതുക

വീണ്ടും സൂറത്തുൽ ഫത്ഹി ലെ ആദ്യ മൂന്ന് ആയത്തുകൾ 3 തവണ ഓതുക

ശേഷം സ്വലാത്തുൽ ഫാതിഹ് 100 തവണ ചൊല്ലുക

ഒരിക്കൽ കൂടി സൂറത്തുൽ ഫത്ഹി ലെ ആദ്യ 3 ആയത്തുകൾ 3 തവണ ചൊല്ലുക

ശേഷം തിരുനബിയെ ﷺ
തവസ്സുൽ ചെയ്ത് ദുആ
ചെയ്യുക.ഇൻഷാ അല്ലാഹ്
ഇങ്ങനെ ചെയ്യുന്നവരുടെ
പ്രാർത്ഥനകളെല്ലാം
സ്വീകരിക്കപ്പെടുന്നതാണ്

# പ്രാർത്ഥന

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

اَلْحَمْدُ لِلَّهِ رَبِّ الْعَالَمِينَ

اَللَّهُمَّ صَلِّ عَلَى سَيِّدِنَا مُحَمَّدٍ الْفَاتِحِ لِمَا أُغْلِقَ وَالْخَاتِمِ لِمَا سَبَقَ نَاصِرِ الْحَقِّ بِالْحَقِّ وَالْهَادِي إِلَى صِرَاطِكَ الْمُسْتَقِيمِ وَعَلَى آلِهِ حَقَّ قَدْرِهِ وَمِقْدَارِهِ الْعَظِيمِ

**അല്ലാഹ് ,തിരുനബിയെ ﷺ മുൻനിറുത്തി ഞാൻ നിന്നോട് ദുആ ചെയ്യുന്നു**

ഞങ്ങൾക്കും ഞങ്ങളുടെ മാതാപിതാക്കൾക്കും ,ലോകത്തുള്ള മുഴുവൻ മുസ്ലിമീങ്ങൾക്കും നീ ദീർഘായുസ്സും ആഫിയത്തും മഗ്ഫിറത്തും നിന്റെ തൃപ്തിയും സ്നേഹവും നൽകണേ

റബ്ബീ, മുത്ത് നബിയിൽ ﷺ ഫനാ ആകാൻ ഉള്ള ഭാഗ്യം ഞങ്ങൾക്ക് നൽകണേ

മുത്ത് നബിയുടെ ﷺ ഹഖീഖത്ത് അറിഞ്ഞവരിൽ

അനുഭവിച്ചവരിൽ ഞങ്ങളെ ഉൾപ്പെടുത്തണേ

അല്ലാഹ്, തിരുനബി ﷺ ഏറ്റവുമധികം സ്നേഹിച്ചവരിൽ ഞങ്ങളെ ഉൾപ്പെടുത്തണേ

യാ റബ്ബനാ ,തിരുനബിയോടുള്ള ﷺ പ്രേമം ഞങ്ങളിൽ ഓരോ നിമിഷവും നീ വർധിപ്പിച്ച് നൽകണേ

തിരുനബിയുടെ ﷺﷺﷺ പേരിൽ ഏറ്റവുമധികം സ്വലാത്ത് ചൊല്ലിയവരിൽ, സ്വലാത്തിനെ പ്രചരിപ്പിച്ചവരിൽ ഞങ്ങളെ ഉൾപ്പെടുത്തണേ

തിരുനബിയെ ﷺﷺﷺ ഓരോ നിമിഷവും ഉണർവ്വിൽ തന്നെ കാണുന്ന അവസ്ഥയിൽ ഞങ്ങളെ എത്തിക്കണേ

ആമീൻ ബി ജാഹി നബിയ്യിൽ അമീൻ ﷺﷺﷺﷺ

يَا أَيُّهَا الْعَزِيزُ مَسَّنَا وَأَهْلَنَا الضُّرُّ وَجِئْنَا بِبِضَاعَةٍ مُّزْجَاةٍ فَأَوْفِ لَنَا الْكَيْلَ وَتَصَدَّقْ عَلَيْنَا ۖ إِنَّ اللَّهَ يَجْزِي الْمُتَصَدِّقِينَ